# ദേഹം ദേഹി ആത്മാവ്

മനുഷ്യന്റെ ദൃശ്യമായ ശരീരത്തിൽ ഒരു ദേഹിയും ആത്മാവും ഉണ്ട് എന്ന് നാം മനസിലാക്കുന്നു. ദേഹം എന്ത്, ദേഹി എന്ത്, ആത്മാവ് എന്ത് എന്നൊക്കെ വിശദമായി അറിയേണ്ടത് ഉണ്ടെങ്കിലും അതിനേക്കുറിച്ച് കൂടുതൽ വിശദീകരണങ്ങൾ ബൈബിളിൽ ലഭ്യമല്ല. ദേഹം എന്ന് പറയുന്നത് എന്തിനെയാണ്, അതിൽ എന്തൊക്കെ ഉൾപ്പെട്ടിട്ടുണ്ട് എന്നൊക്കെ വിശദമായി അറിയേണ്ടതുണ്ട്. അതുപോലെ ദേഹിയെന്താണ്, ദേഹിയിൽ എന്തൊക്കെ ഘടകങ്ങൾ ഉണ്ട് എന്നൊക്കെ അറിയാതെ ദേഹിയെക്കുറിച്ച് വ്യക്തമായ ഒരു ധാരണ നമുക്ക് ഉണ്ടാകില്ല. ആത്മാവ് എന്ന വാക്ക് ജീവനും(ജീവാത്മാവ്) പിതാവായ ദൈവത്തിനും, ചിലപ്പോൾ മനസിനും (അന്തരംഗം), പരിശുദ്ധാത്മാവിനും, ദുഷ്ടാത്മാവിനും ബൈബിളിൽ ഉപയോഗിച്ചിട്ടുണ്ട്. നാം ആത്മഹത്യ എന്ന് പറയുമ്പോൾ സ്വയം മരിക്കുന്നതിനെയാണ് ഉദ്ദേശിക്കുന്നത്, ആത്മാവിന്റെ മരണത്തെയല്ല എന്ന് വ്യക്തമാണ്.

എത്ര പരിശുദ്ധമായ വെള്ളമാണെങ്കിലും അഴുക്കിനോട് ചേർന്നാൽ പിന്നെ അഴുക്കുവെള്ളമാണ്. അതുപോലെ ആത്മാവും എത്ര പരിശുദ്ധമാണെങ്കിലും അശുദ്ധിയോടുള്ള ചേർച്ചയിൽ അശുദ്ധാത്മാവും, ദുഷിച്ചവയോടുള്ള ചേർച്ചയിൽ ദുഷ്ടാത്മാവുമായിത്തീരുന്നു. ഒരേ ആത്മാവു തന്നെ ഒരു മനുഷ്യനിലൂടെ അവൻ നല്ലവനായിരിക്കുമ്പോഴും ദുഷ്ടനായിരിക്കുമ്പോഴും വ്യത്യസ്ത പേരുകളിൽ അറിയപ്പെടുന്നു. പ്രജ്ഞയും ചേതനയും ബോധവുമെല്ലാം ആത്മാവിന്റെ ആവിർഭാവങ്ങളാണ്. ജഡവും ചേതനയുമാണ് മനുഷ്യനിൽ ഉള്ളത്. ജഡശരീരത്തെ ചേതനമാക്കുന്നത് ആത്മാവാണ്.

അനന്തരം പിശാചിനാൽ പരീക്ഷിക്കപ്പെടുവാൻ യേശുവിനെ ആത്മാവ് മരുഭൂമിയിലേക്ക് നടത്തി (മത്താ:–4:1) ഇവിടെ ഏതാത്മാവിനെയാണ് ഉദ്ദേശിച്ചത് എന്ന് വ്യക്തമല്ല. പരിശുദ്ധാത്മാവോ ദൈവമായ ആത്മാവോ പിശാചിനാൽ പരീക്ഷിക്കപ്പെടുവാൻ യേശുവിനെ മരുഭൂമിയിലേക്ക് നടത്തി എന്ന് കരുതാൻ നിവൃത്തിയില്ല. പക്ഷെ അങ്ങനെയല്ല എന്ന് പറയാനും നിവർത്തിയില്ല. യേശുവിന്റെ ആത്മാവോ, മനസോ നടത്തി എന്നും ചിന്തിക്കാവുന്നതാണ്. ദൈവം ആരേയും പരീക്ഷിക്കുന്നില്ല എന്ന് വി.യാക്കോബ് പറയുമ്പോൾ അബ്രാഹാമിനെ ദൈവം പരീക്ഷിച്ചു എന്ന് ബൈബിൾ പറയുന്നു. ദൈവത്തെ ആരും ഒരു നാളും കണ്ടിട്ടില്ല എന്ന് യേശുക്രിസ്തു പറയുമ്പോൾ ദൈവത്തെ കണ്ടു എന്ന് പഴയനിയമം പറയുന്നു. ദൈവദൂതന്മാരെ ചിലപ്പോൾ ദൈവമെന്ന് പറഞ്ഞതായി ബൈബിളിൽ കാണാം.

മനുഷ്യൻ ദൈവത്തിന്റെ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടിട്ടുള്ളതുകൊണ്ടും ദൈവം മനുഷ്യനിൽ വസിക്കുന്നതുകൊണ്ടും മനുഷ്യനെക്കുറിച്ച് കൂടുതൽ അറിയുന്നത് ദൈവത്തെക്കുറിച്ച് അറിയാൻ സഹായകമാണ്. അതുകൊണ്ട് മനുഷ്യനിലെ ദേഹിയേക്കുറിച്ചും, ദേഹത്തെക്കുറിച്ചും ആത്മാവിനെക്കുറിച്ചും, മനസിനെക്കുറിച്ചുമൊക്കെ അറിയുന്നത് കൂടുതൽ സഹായകമായിരിക്കും.

മനുഷ്യന്റെ ശരീരത്തെ ദേഹം എന്ന് പറയുന്നു. അതിൽ സൂക്ഷ്മരൂപത്തിൽ ദേഹി, ആത്മാവ് ഇവ വസിക്കുന്നു. ശരീരം ദൈവം വസിക്കുന്ന ആലയം(ക്ഷേത്രം), മന്ദിരം എന്ന് അറിയപ്പെടുന്നു. ചില ദേവാലയങ്ങൾ നിർമ്മിക്കുമ്പോൾ അതിൽ മൂന്ന് ഭാഗങ്ങളായി തിരിച്ചിരിക്കുന്നത് കാണാം. പ്രാകാരം, വിശുദ്ധ സ്ഥലം, അതി വിശുദ്ധ സ്ഥലം എന്നതിനെ പറയുന്നു. സാധാരണ വിശ്വാസികൾക്ക് സ്ഥാനം പ്രാകാരത്തിലാണ്. ഉയർന്നവർക്ക് വിശുദ്ധസ്ഥലത്ത് പ്രവേശിക്കാം. എന്നാൽ അതിവിശുദ്ധ സ്ഥലം പുരോഹിതനുമാത്രമാണ് അനുവദിക്കപ്പെട്ടിട്ടുള്ളത്.

ആരാധനാലയത്തിലെ ഈ വേർതിരിവ് പ്രതീകാത്മകമാണ്. ഇതുപോലെ പല തത്വങ്ങളും പ്രതീകാത്മകമായി ദേവാലയങ്ങളിൽ ഉണ്ട്. ചിറകുവിടർത്തി പറക്കുന്ന കെരൂ

ബ് സ്വാതന്ത്ര്യം പ്രാപിച്ച വ്യക്തികളെ സൂചിപ്പിക്കുന്നു. ആകാശപ്പറവകൾ എന്ന വരെ പറയാറുണ്ട്. നിലവിളക്കുകൾക്കും ഇതുപോലെ ചില ഉദ്ദേശങ്ങൾ ഉണ്ട്. അതിൽ തന്നെ മൂന്ന് കവരങ്ങൾ ഉള്ളവയും ഏഴു കവരങ്ങൾ ഉള്ളവയും മനുഷ്യ ശരീരത്തിലെ ചില തത്വങ്ങളേയാണ് സൂചിപ്പിക്കുന്നത്.

ദേഹം പ്രാകാരത്തിന്റെ തത്വമാണ്. അഥവാ ദേഹത്തെ സൂചിപ്പിക്കുകയാണ് പ്രാകാരം ചെയ്യുന്നത്. ദേഹി വിശുദ്ധസ്ഥലമാണ്, അതിനപ്പുറത്ത് തിരശീലയാൽ മറക്കപ്പെട്ടിരിക്കുന്നു. അതിന് നീല നിറം ഉപയോഗിക്കാനും ചില കാരണങ്ങൾ ഉണ്ട്. ഈ തിരശീലയും കടന്നു ചെന്നാലാണ് ആത്മാവിനെ കാണാൻ കഴിയുന്നത്. സാധാരണ ഗതിയിൽ മനുഷ്യൻ ഈ തിരശീലക്കപ്പുറത്ത് എത്താറില്ല.

സാധാരണ വിശ്വാസികളുടെ സ്ഥാനം പുറത്തുള്ള പ്രാകാരത്തിലാണ്. ശരീരത്തിൽ ഞാൻ എന്നഭിമാനിച്ചു കഴിയുന്ന ജീവനാണ് അവരുടേത്. പഞ്ചഭൂതങ്ങളാൽ നിർമ്മിതമായ ശരീരമാണ് താൻ എന്നഭിമാനിക്കുന്ന ജീവാത്മാവിനെ അന്നമയാത്മാവ് (ഭൂതാത്മാവ്) എന്ന് വിളിക്കുന്നു. ആഹാരം കൊണ്ട് വളരുകയും നിലനിൽക്കുകയും അതില്ലാതായൽ ക്ഷയിച്ച് മരണത്തെ പ്രാപിക്കുകയും ചെയ്യുന്നതാണ് ദേഹം. അഞ്ചു ബാഹ്യകരണങ്ങളി (കണ്ണ്, കാത്, മൂക്ക്, നാക്ക്, ത്വക്ക്)ലൂടേ ജീവൻ ദേഹിയുടെ സഹായത്താൽ ബാഹ്യപ്രപഞ്ചത്തിലെ വിഷയങ്ങൾ അനുഭവിക്കുന്നു. അതുപോലെ കൈകൾ കാലുകൾ, നാക്ക് (സംസാരം) ഉപസ്ഥം(ഉൽപാദനം) വിസർജ്ജനേന്ദ്രിയം എന്നിവയിലൂടെ വിവിധ കർമ്മങ്ങൾ ചെയ്യുന്നു.

5 ജ്ഞാനേന്ദ്രിയങ്ങൾ, 5 കർമ്മേന്ദ്രിയങ്ങൾ ഇവയിലൂടെയാണ് ജീവാത്മാവ് ലോകത്ത് വ്യാപരിക്കുന്നത്. വാസ്തവത്തിൽ ഈ പത്തും ബാഹ്യകരണങ്ങൾ മാത്രമാണ്. കാണുന്ന ഇന്ദ്രിയം ദേഹിയിലാണ് ഉള്ളത്. സ്വപനദർശനങ്ങൾ കാണുന്നത് കണ്ണിലൂടെയല്ല എന്ന് നമുക്കറിയുന്നതാണല്ലോ. അതുപോലെ എല്ലാ ഇന്ദ്രിയങ്ങളും ദേഹിയിലാണ് സ്ഥിതി ചെയ്യുന്നത്. അതായത് ദേഹം ദേഹിയുടെ ഉപകരണങ്ങൾ അടങ്ങിയ ഒരു സ്ഥൂലരൂപം മത്രമാണ്.

യഥാർത്ഥ മനുഷ്യൻ ദേഹിയാണ് ദേഹമല്ല. ദേഹം മനുഷ്യന്റെ മൺകൂട് എന്ന് തിരുവചനം പറയുന്നു. ഈ മൺകൂടാണ് പൊടിയിൽ നിന്നും ദൈവം സൃഷ്ടിച്ചത്. ദേഹത്തിൽ ഇരിക്കുന്നവനാണ് ദേഹി. യഥാർത്ഥ മനുഷ്യൻ ദേഹമല്ല, ദേഹിയാണ്, കൃത്യമായിപ്പറഞ്ഞാൽ ജീവാത്മാവാണ്. ദേഹം ഏവർക്കും ദൃശ്യമെങ്കിലും ദേഹി മറ്റുള്ളവർക്കോ തനിക്കോ ദൃശ്യമല്ലാ. അതുകൊണ്ട് ദേഹിയെക്കുറിച്ച് വ്യക്തമായ അറിവ് നമുക്കില്ല.

നാം ഉണർന്നിരിക്കുമ്പോൾ ചെയ്യുന്ന എല്ല കർമ്മങ്ങളും സ്വപ്നത്തിൽ ചെയ്യുന്നതായി അറിയുന്നു. സ്വപ്നത്തിൽ കാണുന്നു, കേൾക്കുന്നു, മണക്കുന്നു, രുചിക്കുന്നു, സ്പർശിക്കുന്നു, നടക്കുന്നു, സംസാരിക്കുന്നു. അതുകൊണ്ട് കാണുന്നതും കേൾക്കുന്നതും മണക്കുന്നതും സ്പർശിക്കുന്നതും രുചിക്കുന്നതുമായ 5 ഇന്ദ്രിയങ്ങളും ദേഹിയിൽ തന്നെയാണുള്ളതെന്ന് മനസിലാക്കാം. അതുപോലെ കർമ്മങ്ങൾ ചെയ്യുന്ന 5 കർമ്മേന്ദ്രിയങ്ങളും ദേഹിയിലാണ് ഉള്ളത്. ദേഹിയിൽ 10 ഇന്ദ്രിയങ്ങളെ കൂടാതെ മനസ്, ബുദ്ധി, ചിത്തം. അഹംബോധം (ഞാൻ എന്ന ബോധം) എന്നിവയുണ്ട്. ഇതു കൂടാതെ ഇവയെയെല്ലാം പ്രവർത്തിപ്പിക്കാൻ വേണ്ട ശക്തി (ജീവശക്തി, പ്രാണൻ) യും ദേഹിയിൽ ഉണ്ട്.

ദേഹിക്കപ്പുറത്ത് എന്തുണ്ട് എന്ന് കാണുക പ്രയാസമാണ്. കാരണം അവിടെ ഒരു കട്ടികൂടിയ മറയുണ്ട്. ദൈവാലയത്തിലെ തിരശീല അതിനെ സൂചിപ്പിക്കുന്നു. അത് മാറ്റി അകത്തു കടക്കാം എന്നുള്ളതുകൊണ്ട് അവിടെ ഭിത്തി പണിയാതെ തിരശീല സ്ഥാപിച്ചിരിക്കുന്നു. അർഹത സമ്പാദിച്ച പുരോഹിതനുമാത്രമേ അവിടെ കടക്കാൻ

കഴിയുകയുള്ളു. ആ തിരശീലക്കപ്പുറത്താണ് മനുഷ്യന്റെ ആത്മാവിനെ ദർശിക്കാവുന്ന സ്ഥലം, അഥവാ അതിവിശുദ്ധസ്ഥലം.

പൈലറ്റില്ലാതെ പറക്കുന്ന പ്ലെയിനുകളെക്കുറിച്ച് നാം കേട്ടിട്ടുണ്ട്. വാസ്തവത്തിൽ അതിന് പൈലറ്റ് ഉണ്ട്, പ്ലെയിനകത്തിരിക്കാതെ സുരക്ഷിതമായ ഒരു കണ്ട്രോൾ റൂമിനകത്തിരുന്ന് നിയന്ത്രിക്കുന്നു. ദൂരെയിരിക്കുന്നെങ്കിലും പൈലറ്റിന് പ്ലെയിനിലെ ക്യാമറയിലൂടെ എല്ലാം കാണാം, മൈക്രോഫോണിലൂടെ എല്ലാം കേൾക്കാം. ആ പ്ലെയിനിന്റെ ഉള്ളിൽ ഇരുന്ന് എന്തൊക്കെ അറിയാമോ അതൊക്കെ അറിയാനും, അതുപോലെ പ്രവർത്തിക്കുവാനും പൈലറ്റിന് കഴിയുന്നു. ഇവിടെ കാണുന്നതും കേൾക്കുന്നതും പ്ലെയിനല്ല, എന്നാൽ അതിനുള്ള ഉപകരണങ്ങൾ എല്ലാം അതിലാണുതാനും. ഈ പ്ലെയിനിനേപ്പോലെയാണ് നമ്മുടെ ശരീരം. പൈലറ്റിനെപ്പോലെയാണ് നമ്മുടെ ദേഹിയും ആത്മാവും. പൈലറ്റ് അകലെയിരിക്കുന്നു എന്നേയുള്ളു. പ്ലെയിൻ അപകടത്തിൽപ്പെട്ടാലും പൈലറ്റ് സുരക്ഷിതനാണ്. അതിനുവേണ്ടിയാണ് അത്തരം പ്ലെയിനുകൾ നിർമ്മിക്കുന്നതുതന്നെ.

ഏതാണ്ട് ഇതുപോലെയാണ് നമ്മുടെ ശരീരം, ആ ശരീത്തിനുള്ളിരുന്ന് ശരീരത്തിലെ ഉപകരണങ്ങളിലൂടെ കാണുകയും കേൾക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന നാം വാസ്തവത്തിൽ ഒരു സുരക്ഷിത സ്ഥാനത്തുള്ള കണ്ട്രോൾ റൂമിലാണ് ഇരിക്കുന്നത്. ശരീരത്തിനുള്ളിലാണെങ്കിലും, ശരീരത്തിന് എന്തു തന്നെ സംഭവിച്ചാലും ദേഹി എന്ന സൂക്ഷ്മ ശരീരത്തിനുള്ളിൽ നാം സുരക്ഷിതരാണ്. പക്ഷെ അങ്ങനെ ഒരറിവ്, ഒരു ബോദ്ധ്യം പലർക്കും ഇല്ല. ശരീരം നശിക്കുന്നതോടെ തന്റേയും നാശം സംഭവിക്കുന്നു എന്നവർ ധരിക്കുന്നു.

അത്തരത്തിൽ താൻ ശരീരമാണ് എന്നുറച്ചു വിശ്വസിക്കുന്നവർ (അന്നമയാത്മാവ്) ഭൂതാത്മാക്കളാണ്. അവരുടെ സ്ഥാനം പുറത്തെ പ്രാകാരത്തിലാണ്. ശരീരത്തിൽ ഞാൻ എന്ന അഭിമാനം പുലർത്തുന്നവർ, ശരീരത്തിൽ മാത്രം കൂടുതൽ ശ്രദ്ധ ചെലുത്തുന്നവർ, ശരീരത്തിലൂടെ സുഖഭോഗങ്ങൾ അനുഭവിക്കാൻ കൂടുതൽ പ്രയത്നിക്കുന്നവർ എല്ലാം പ്രാകാരത്തിലാണ്, പരദേശത്താണ്. പാപം ചെയ്ത ആദാം താൻ ശരീരമാണ് എന്ന ബോധത്തിലേക്ക് വീഴുകയും ആ ശരീരത്തിൽ നഗ്നത ദർശിക്കുകയും ചെയ്യുന്നു. ശിശുക്കൾക്ക് ശരീരബോധം വളരെക്കുറവാണ്. നഗ്നതയേക്കുറിച്ച് അവർ ചിന്തിക്കാറില്ല. എന്നാൽ പ്രായമായവർ അവരെ നിർബന്ധിച്ച് വസ്ത്രം ധരിപ്പിക്കുന്നു. ശരീരമാണ് താൻ എന്ന ബോധം കൂടുതലുള്ളവരിൽ നഗ്നതാബോധവും കൂടിയിരിക്കും. ശരീരത്തിനുവേണ്ടിയുള്ള പ്രവത്തനങ്ങളിൽ അക്കൂട്ടർ കൂടുതൽ വ്യാപൃതരാകും.

ജീവാത്മാവ് തന്റെ ഉപകരണമായ ശരീരത്തിലൂടെ ബാഹ്യലോകത്ത് വ്യാപരിച്ച് സുഖദുഃഖങ്ങൾ അനുഭവിക്കുന്നു. ജീവന്റെ പുറം ലോകത്ത് ശരീരത്തിലൂടേയുള്ള വ്യാപാരം പരദേശവാസം എന്നറിയപ്പെടുന്നു. ജീവാത്മാവ് ദേഹത്തിൽ വ്യാപരിക്കുമ്പോൾ അതിന്റെ സ്ഥാനം ദേവാലയത്തിലെ പുറത്തുള്ള പ്രാകാരത്തിൽ വ്യാപരിക്കുന്നു.

ശരീരത്തിൽ ആസക്തരായി, ഇന്ദ്രിയ സുഖാനുഭങ്ങളിൽ വ്യാപരിച്ച് സുന്ദരവസ്തുക്കളിലും സുന്ദരദേശങ്ങളിലും കണ്ണും മനസും വ്യാപരിപ്പിച്ച് ജീവിതം നയിക്കുന്നവർ പരദേശത്താണ് വ്യാപരിക്കുന്നത്. ഗ്രാമ്യഗീതങ്ങൾ കേൾക്കാൻ ആഗ്രഹിച്ച് അതിൽ വ്യാപൃതനാകുമ്പോൾ ദൈവത്തിൽ നിന്നകലെ ഏറ്റവും പുറത്തുള്ള പ്രാകാരത്തിലാണ് വസിക്കുന്നത്. രുചിയുള്ള വസ്തുക്കളിൽ ആകൃഷ്ടരായി അതിന്റെ പിന്നാലെ പായുമ്പോൾ, സ്പർശന സുഖത്തിൽ ആസക്തരായി ധർമ്മമാർഗത്തിൽ തന്നെ അധികമായി വ്യാപരിക്കുമ്പോൾ തമസിന്റെ അന്തരാളത്തിലേക്ക് തെറ്റിദ്ധാരണയോടെ പതിക്കാനിടയാകുന്നു. പ്രാകാരത്തിനും പുറത്തേക്ക് തള്ളപ്പെടാൻ ഇന്ദ്രിയ സുഖഭോഗാസക്തി കാരണമായിത്തീരുന്നു.

ശരീരമാണ് താൻ എന്ന ധരിക്കുന്നവരുടെ ചിന്തയും പ്രവർത്തിയുമെല്ലാം ശരീരത്തോടുള്ള ബന്ധത്തിലായിരിക്കും. അതിന്റെ സുഖത്തിനുപകാരപ്പെടുന്ന എല്ലാറ്റിനോടും ഒരു ആസക്തി മനുഷ്യനുണ്ടായിരിക്കും. തനിക്ക് ദുഃഖത്തെയുണ്ടാക്കുന്ന എല്ലാറ്റിനോടും ദ്വേഷവും തനിക്കു സുഖമുണ്ടാക്കുന്ന എല്ലാറ്റിനോടു രാഗവും പുലർത്തുന്ന മനുഷ്യൻ ജഡീകനാണ്.

ഭാര്യാ, പുത്രൻ ധനം തുടങ്ങിയ ലൗകീക സമ്പത്തുകളിൽ ആസക്തി പൂണ്ട് ജീവിക്കുന്നവർ പുറത്തെ പ്രാകാരത്തിൽ തന്നെയാണ്. ദേഹമാണ് താൻ എന്ന ബോധം ഉറച്ചിരിക്കുന്നവർക്കാർക്കും തന്നെ വിശുദ്ധസ്ഥലത്തേക്ക് പ്രവേശിക്കുക പ്രയാസമാണ്. അതിവിശുദ്ധ സ്ഥലത്തേക്കുറിച്ച് പറയേണ്ടതില്ലല്ലോ. സമ്പത്തുള്ളവർ ദൈവരാജ്യത്തിൽ കടക്കുക പ്രയാസം എന്ന് യേശുക്രിസ്തു പറയാനുള്ള കാരണം ഇതാണ്. തനിക്കുള്ളതൊക്കേയും ഇവിടെ സമ്പത്തുകളാണ്. ഭാര്യാ, പുത്രൻ, ധനം, സൗന്ദര്യം, വിദ്യാഭ്യാസം, സ്ഥാനമാനങ്ങൾ, തുടങ്ങിയവയെല്ലാം പുറംലോകത്ത് മനുഷ്യനെ ബന്ധിച്ചു നിർത്തുന്ന ചങ്ങലകളാണ്. എന്റേത് എന്ന് ഒരുവൻ ധരിക്കുന്നതെല്ലാം അവനുതന്നെ ബന്ധനമായിത്തീരുന്നു എന്ന സത്യം പലർക്കും അറിയില്ല. ശരീരത്തിലൂടെ, ഇന്ദ്രിയങ്ങളിലൂടെയുള്ള എല്ലാ പ്രവർത്തികളും ലൗകീകമാണ്. അതുകൊണ്ട് പ്രാർത്ഥിക്കുമ്പോൾ ആദ്യം കണ്ണുകൾ അടയ്ക്കാൻ പഠിപ്പിക്കുന്നു. ഇന്ദ്രിയങ്ങളൂടെ വ്യാപാരത്തിൽ നിന്നും ഉള്ളിലേക്ക് വലിയുക എന്നാണതിന്റെ സാരം.

ഇന്ദ്രിയങ്ങളിലൂടെയുള്ള ജീവന്റെ വ്യാപാരത്തിലൂടെ പരദേശത്തിലെ സുഖദുഃഖങ്ങൾ അനുഭവിച്ചു കഴിയുന്ന ജീവനെ അതിന്റെ ഉറവിടത്തിലേക്ക് തിരിക്കാൻ ഇന്ദ്രിയജയം നേടേണ്ടിയിരിക്കുന്നു. നിനക്കുള്ളതെല്ലാം ത്യജിച്ച് നിന്നെത്തന്നെ പകച്ച് എന്നെ അനുഗമിക്കുകയെന്ന് യേശുക്രിസ്തു പറയുമ്പോൾ ഉദ്ദേശിക്കുന്നത് പരദേശവാസത്തിൽ നിന്നും മോചിച്ച് ഇന്ദ്രിയങ്ങളെ ജയിച്ച് ശരീരത്തിനുള്ളിൽ വസിക്കുന്ന, നമ്മോടുകൂടെയുള്ള ക്രിസ്തുവിലേക്ക് തിരിയാനാണ്. നീ നിന്റെ അറയിൽക്കടന്ന് വാതിലുകൾ അടച്ച് രഹസ്യത്തിൽ കാണുന്ന പിതാവിനോട് പ്രാർത്ഥിക്ക. വാതികൾ ഇന്ദ്രിയങ്ങളും അറ ശരീരത്തിനകവുമാണ്. അഥവാ ദേഹത്തിൽ നിന്നും ദേഹിയിലേക്ക് ഉൾവലിയുക എന്നാണ് യേശുക്രിസ്തു പറഞ്ഞതിന്റെ സാരം.

ഇസ്രായേൽ ജനതയുടെ ചെങ്കടൽ കടക്കൽ ഇതിനോടുപമിക്കാം. നാം എത്രതന്നെ ഉൾവലിയാൻ ശ്രമിച്ചാലും പുറത്തെ വിഷയങ്ങൾ നമ്മെ വെളിയിലേക്ക് പിടിച്ചു വലിക്കുന്നു. കണ്ണുകൾ അടച്ചാലും കാതുകൾ തുറന്നിരിക്കുക നിമിത്തം ശബ്ദങ്ങൾ നമ്മെ പുറം ലോകത്തേക്ക് പിടിച്ചു വലിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ട് ദുർഘടമായ ചെങ്കടൽ കടക്കുക പ്രയാസമാണ്. ഇനി അഥവാ ചിലരെങ്കിലും കടന്നാൽ തന്നെ പിന്നെയുള്ളത് മരുഭൂമിയാണ്. ഇതിനർത്ഥം കാണാനോ, കേൾക്കാനോ, രുചിക്കാനോ ഉള്ള അനുഭവങ്ങൾ ഒന്നുമില്ലാത്ത സ്ഥലമാണ് മരുഭൂമിയായി ചിത്രീകരിച്ചിരിക്കുന്നത്. കണ്ണടച്ചാൽ ഇരുട്ടല്ലാതെ ഒന്നും ആദ്യഘട്ടങ്ങളിൽ അനുഭവപ്പെടുകയില്ല. വെളിയിലെ സുഖമെല്ലാം ഉപേക്ഷിക്കുകയും ചെയ്തു, അകത്ത് അനുഭവങ്ങൾ ഒന്നും ലഭിക്കുന്നുമില്ല എന്ന അവസ്ഥയിൽ ഇസ്രായേൽ മക്കളുടെ പിറുപിറുപ്പുണ്ടാകുന്നു. സുഖാനുഭവങ്ങളിൽ രമിച്ചിരുന്ന ജീവാത്മാവിന് ഇപ്പോൾ ആത്മീയാനുഭവമോ, ലൗകീകാനുഭവമോ ഒന്നുമില്ലാത്ത മരുഭൂമിയാണനുഭവപ്പെടുന്നത്.

യഥാർത്ഥ ആരാധന ആരംഭിക്കുന്നത് മരുഭൂമിയിലാണ് എന്ന്ബൈബിൾ കാണിച്ചുതരുന്നു. പരദേശമായ ഈജിപ്റ്റിനെ ഉപേക്ഷിച്ച് ചെങ്കടൽ കടന്നശേഷം മാത്രമാണ് ആരാധന ആരംഭിക്കുന്നത്. ലൗകീകസുഖഭോഗങ്ങൾക്കായി ഇന്ദിയങ്ങളിലൂടെ ഇന്ദ്രിയ വിഷയങ്ങളിൽ വ്യാപരിച്ച് സുഖാനുഭവങ്ങളും തത്ഫലമായ ദുഃഖാനുഭവങ്ങളും അനുഭവിച്ചുകൊണ്ട് ജീവിക്കുന്ന ജീവന്റെ പരദേശവാസത്തിൽ നിന്നും പിന്തിരിച്ച്, ഇന്ദ്രിയങ്ങളൂടെയുള്ള വ്യാപാരത്തിൽ നിന്നും മോചിപ്പിച്ച്, മനസിനെ ഹൃദയത്തിൽ

വസിക്കുന്ന ആത്മാവിലേക്ക്(ദൈവത്തിലേക്ക്) നയിക്കുമ്പോൾ മാത്രമാണ് യഥാർത്ഥ ആരാധനയാരംഭിക്കുന്നത്. ശരീരമാണ് താൻ എന്ന ജീവന്റെ ബോധം, ജീവന്റെ അധഃപതിച്ച അവസ്ഥ മാത്രമാണ്. ജീവൻ ഒരിക്കലും ശരീരമല്ല. ആ തെറ്റായ ധാരണയുണ്ടാക്കുന്ന അജ്ഞാനശക്തിയാണ് സാത്താൻ. അസത്യമായ എല്ലാ അറിവുകളും, ധാരണകളും, സങ്കൽപങ്ങളും എല്ലാം സാത്താന്റെ സൃഷ്ടിയാണ്. അസത്യത്തിന്റെ മൂർത്തീഭാവമാണ് സാത്താൻ. ബാഹ്യലോകത്തേക്കുള്ള ആകർഷണം, ശരീരമാണ് ഞാൻ എന്ന ബോധം, ശരീരവും അതിനോട് ബന്ധപ്പെട്ടതെല്ലാം എന്റേത് എന്ന ബോധം തുടങ്ങിയവയെല്ലാം സാത്താന്റേതു മാത്രമാണ്. അതുകൊണ്ട് അതെല്ലാം ത്യജിക്കാനാണ് യേശുക്രിസ്തു ആദ്യം പറഞ്ഞത്. സ്ഥൂല ലോകത്തുള്ള സാത്താനിൽ നിന്നും മോചിച്ചാലും സൂക്ഷ്മമായ സ്വർഗീയ ലോകങ്ങളിൽ (സൂക്ഷ്മതലങ്ങളിൽ) സാത്താന്റെ സൈന്യങ്ങളോട് പോരാടി ജയിക്കേണ്ടതുണ്ട് എന്നും യേശുക്രിസ്തു നമ്മെ ഓർമ്മിപ്പിക്കുന്നു. സ്വർലോകത്തിലെ അനവധി ദുഷ്ടാത്മസേനകളെ നമ്മുടെ യാത്രയിൽ അഭിമുഖീകരിക്കേണ്ടതുണ്ട്. അതിനൊക്കെ ശേഷമാണ് സ്വർഗരാജ്യം അവകാശമാക്കാൻ കഴിയുന്നത്. എങ്കിലും പലർക്കും ഇത്തരം വിഷയങ്ങളെക്കുറിച്ചൊന്നും അറിയില്ല. എന്താണീ സ്വർലോകത്തിലെ ദുഷ്ടാത്മ സേനകൾ? എങ്ങനെയാണ് അവരോട് പോരാടേണ്ടത്? ഈ ചോദ്യങ്ങൾക്കൊന്നും അവർക്കുത്തരമില്ല. എങ്കിലും അവർ സ്വർഗരാജ്യം അവകാശമാക്കിക്കഴിഞ്ഞു എന്ന് പറയുന്നു. ഈ ധാരണയുണ്ടാക്കുന്നത് അജ്ഞാനാന്ധകാരത്തിന്റെ അധിപനായ സാത്താനാണ്.

സ്ഥൂല ശരീരത്തിൽ ഇന്ദ്രിയങ്ങളിലൂടെയുള്ള ആരാധനയാണ് പലർക്കും സുപരിചിതമായിട്ടുള്ളത്. എന്നാൽ യഥാർത്ഥ ആരാധന ആരഭിക്കുന്നത് സൂക്ഷ്മ ശരീരത്തിലേക്ക് കടന്നതിനുശേഷമാണ്. സൂക്ഷ്മ ശരീരത്തിലാണ് നാം സ്വപനങ്ങൾ കാണുന്നത്. എന്നാൽ ഗാഢനിദ്രയിൽ നാം സൂക്ഷ്മശരീരത്തിൽ നിന്നും മറ്റൊരു ശരീരത്തിലേക്ക് ഉൾവലിയുന്നു. കാരണശരീരം (Casual Body) എന്നു വിളിക്കുന്ന ഈ ശരീത്തിനു വളരെ അടുത്താണ് ആത്മാവ് (ദൈവം). അതുകൊണ്ട് നാം ദൈവത്തിന്റെ മടിയിൽ, കൈകളിൽ ഉറങ്ങുന്നു എന്ന് പറയുന്നു. ദൈവത്തോട് നാം ഏറ്റവും കൂടുതൽ അടുത്തുചെല്ലുന്നത് ഗാഢമായ നിദ്രയിലാണ്. നമ്മിൽ പലർക്കും ഗാഢ നിദ്രയിൽപോലും എത്താൻ കഴിയാറില്ല. ആറോ എട്ടോ മണിക്കൂർ ഉറങ്ങിയാലും അത് അരമണിക്കൂർ പോലെ തോന്നുന്നു എങ്കിൽ നാം ഗാഢ നിദ്രയിലായിരുന്നു എന്ന് മനസിലാക്കാം. ലൗകീകമായ എല്ലാ അനുഭവങ്ങളിൽ നിന്നും, ബന്ധനങ്ങളിൽ നിന്നും മോചിച്ച അവസ്ഥയാണത്. എങ്കിലും ഉറക്കത്തിൽ നാം അനുഭവിച്ച സുഖത്തെക്കുറിച്ച അപ്പോൾ ബോധമില്ല. അത്തരം ഒരവസ്ഥയും അതിൽ പൂർണ്ണ ബോധവും ഉണ്ടാകുന്ന ഒരവസ്ഥയെക്കുറിച്ച് ബൈബിൾ പറയുന്നുണ്ട്. വിവശത, ആത്മ വിവശത (Trance) എന്നറിയപ്പെടുന്ന അവസ്ഥയിലൂടേ വി. പത്രോസ്, വി. യോഹന്നാൻ മുതലായവർ കടന്നു പോയിട്ടുണ്ട്. സമാധിയെന്ന പേരിൽ ഭാരതീയർ വിളിക്കുന്ന ഈ അതീതബോധാവസ്ഥ (Transcendental State) ആത്മീയ യാത്രയിലെ ഒരു സുപ്രധാന നാഴികക്കല്ലാണ് എന്ന് പലർക്കും അറിയുകയില്ല. മരിച്ചവനെപ്പോലെയായിത്തീരുന്ന ഈ അവസ്ഥയിലാണ് വി. യോഹന്നാന് വെളിപ്പാടുകൾ ഉണ്ടായിട്ടുള്ളത്. വി.പൗലോസ് മൂന്നാം സ്വർഗത്തിലേക്ക് എടുക്കപ്പെട്ടതും ഈ അവസ്ഥയിലാണ്. ഇന്ദ്രിയങ്ങൾക്കും, ജഡീക മനസിനും, ബുദ്ധിക്കും, ജഡീക ബോധത്തിനും അപ്പുറത്തുള്ള ആത്മീയ തലമായി ഇതിനെ ജ്ഞാനികൾ പറയുന്നു. ദേവാലയത്തിലെ അതിവിശുദ്ധസ്ഥലമായി ഇതിനെ ചിന്തിക്കാം. സത്യത്തിലും ആത്മാവിലുമുള്ള ആരാധനയർപ്പിക്കപ്പെടുന്നത് അതിവിശുദ്ധസ്ഥലത്താണ്, ഇന്ദ്രിയമനോബുദ്ധിയാദികളേ അതിക്രമിച്ച് അതീത ബോധാവസ്ഥയിലാണ്. ആത്മാവിൽ വസിക്കുകയെന്ന് വി. പൗലോസ് പറയുന്നത്, ജഡീകതലങ്ങളെ അതിക്രമിച്ച്, സാത്താന്റെ പ്രവർത്തന മണ്ഡലങ്ങൾക്കപ്പുറത്തുള്ള ആത്മാവിന്റെ ലോകത്ത് എത്തിച്ചേരുന്നതിനെയാണ്. മാനസീകമായിപ്പോലും പാപം ചെയ്യാൻ കഴിയാത്ത ഉന്നത ആത്മീയ തലത്തിൽ വസിക്കുക എന്ന് വി. പൗലോസ് പറയുന്നുണ്ടെങ്കിലും അത് എങ്ങനെ എന്നറിയുന്ന

വരും, പ്രാവർത്തീകമാക്കുന്നവരും വിരളമാണ്. അതീത ബോധാവസ്ഥയിൽ, സമാധി യിൽ ഇരിക്കുന്നവർക്കാണ് ആ അവസ്ഥയെക്കുറിച്ച് പരിചയമുള്ളത്.

**ദേഹം:–**ജനന മരണങ്ങൾ ഉള്ളതും മാതാപിതാക്കളിൽ നിന്നും ഉണ്ടാകുന്നതുമായ മാംസം രക്തം, അസ്ഥി, മജ്ജ. മുതലയവയോടുകൂടിയ ശരീരമാണ് ദേഹം എന്ന റിയപ്പെടുന്നത്. ജനിക്കുകയെന്നാൽ ദേഹിക്ക് ഒരു പുതിയ ശരീരം ഉണ്ടാകുന്നു എ ന്നും മരിക്കുകയെന്നാൽ ദേഹി ആ ശരീരത്തിൽ നിന്നും വേർപ്പെടുന്നു എന്നുമാണ്. ജനനമരണങ്ങൾ ശരീരത്തിനു മാത്രമാണ് ദേഹിക്കല്ല. അതുകൊണ്ട് ദേഹവിയോഗം ദേഹിയുടെ നാശമല്ല.

**ദേഹി:–** ഇന്ദ്രിയങ്ങൾ, മനസ്, ബുദ്ധി, ചിത്തം, അഹംബോധം, പ്രാണൻ (ജീവശ ക്തി) ആത്മാവ് മുതാലയവയാണ് ദേഹിയിൽ ഉള്ളത്, ദേഹത്തെ ചലിപ്പിക്കുന്നതും ചേതനമാക്കുന്നതുമെല്ലാം ദേഹിയാണ്. ദേഹത്തെ പ്രവർത്തിപ്പിക്കുന്ന ശക്തി ജീവശ ക്തി(പ്രാണൻ) എന്നറിയപ്പെടുന്നു. ദേഹത്തിൽ നിന്നും ദേഹി വേർപ്പെടുമ്പോൾ പ്രാ ണനും വേർപ്പെടുന്നതുകൊണ്ടാണ് ദേഹി നിശ്ചലമാകുന്നത്.

**ആത്മാവ്:–**ദേഹിയിൽ നിന്നും വ്യത്യസ്ഥമാണ് ജീവൻ അഥവാ ജീവാത്മാവ്. ആ ത്മാവായ ദൈവം ദേഹിയിൽ പ്രതിഫലിക്കുമ്പോൾ ജീവൻ എന്നറിയപ്പെടുന്നു. ആ ത്മാവിന്റെ പ്രതിരൂപമാണ് ജീവൻ. ജീവന് ആത്മാവിനേക്കൂടാതെ സ്വതന്ത്രമായി നിലനിൽപ്പില്ല. ആത്മാവായ ദൈവം തന്നെയാണ് ഇന്ദ്രിയമനോബുദ്ധിയാദികളിൽ പ്രതിബിംബിച്ച് ജീവനായിത്തീരുന്നത്.

ഇന്ദ്രിയങ്ങളും, മനസും ബുദ്ധിയുമെല്ലാം സ്വയം ചേതനമല്ല. അവയ്യൊന്നും സ്വതന്ത്ര മായി പ്രവർത്തിക്കാൻ കഴിയില്ല. പ്രജ്ഞ, ബോധം എന്നൊക്കെ നാം പറയുന്നത് ആത്മാവിന്റെ ആവിർഭാവത്തെയാണ്. ആത്മാവിന്റെ സാന്നിദ്ധ്യത്തിൽ ജീവൻ പ്രക ടമാകുന്നു. ആത്മാവില്ലായിരുന്നെങ്കിൽ ജീവൻ ഉണ്ടാകുമായിരുന്നില്ല. ആത്മാവാണ് ദൈവം എന്നറിയപ്പെടുന്നത്. ആത്മാവ് നിത്യമാണ്. അതിന് ഉൽപത്തിയോ നാശ മോ ഇല്ല. ആൽഫയും ഒമേഗയുമാകുന്നു എന്ന് ബൈബിൾ പറായുന്നു. ഗൃഷ്ടിക്കു മുമ്പും ലോകാവസാനത്തിനുശാഷവും ആത്മാവുണ്ടായിരിക്കും. ആത്മാവ് സർവ്വവ്യാ പിയാണ് ഒരു സൂര്യനെ നാം ആയിരം വെള്ളം നിറച്ച പാത്രത്തിൽ ആയിരം സൂര്യ നായി പ്രതിബിംബിച്ച് കാണുന്നതുപോലെ ഒരേ ആത്മാവ് (ദൈവം) അസംഖ്യം ശ രീരങ്ങളിൽ ജീവനായി ദർശിക്കുന്നു. ഈ സത്യം നമ്മോട് യേശുക്രിസ്തു പറയു ന്നുണ്ട്. നിങ്ങൾ മറ്റുള്ളവരോട് ചെയ്യുന്നതെല്ലാം എന്നോട് തന്നെയാണ്.

ജീവൻ ശരീരത്തിൽ ഞാൻ എന്നഭിമാനിക്കുന്നു. പ്രാണനിൽ ഞാൻ എന്നഭിമാനി ക്കുന്നു, മനസിൽ ഞാൻ എന്നഭിമാനിക്കുന്നു, ബുദ്ധിയിൽ ഞാൻ എന്നഭിമാനിക്കുന്നു, ചിത്തത്തിൽ ഞാൻ എന്നഭിമാനിക്കുന്നു. ജീവന് തന്നിൽ തന്നെ ഞാൻ എന്നഭിമാനി ക്കാൻ കഴിയുമ്പോൾ (അത് അത്ര എളുപ്പമല്ല) ഞാൻ ജീവനാകുന്നു എന്ന് പറയാൻ കഴിയുന്നു. ഞാൻ ഒരു പുഷ്പത്തെ കാണുന്നു എന്നു പറയുമ്പോൾ ഞാൻ ദർശ നേന്ദ്രിയമാണ്, ഞാൻ ചിന്തിക്കുന്നു. ഓർക്കുന്നു എന്നൊക്കെപ്പറയുമ്പോൾ ചിത്തമാ ണ് ഞാൻ, ഞാൻ സങ്കൽപിക്കുന്നു എന്ന് പറയുമ്പോൾ മനസാണ് ഞാൻ. എനിക്ക് വേദനിക്കുന്നു എന്ന് പറയുമ്പോൾ ശരീരമാണ് ഞാൻ.

ഞാൻ ധനികനാണ് എന്ന് പറയുമ്പോൾ ധനമാണ് ഞാൻ. അങ്ങനെ ഈ ലോക ത്തിലെ പലതുമായി താതാത്മ്യം പ്രാപിക്കുന്ന ജീവൻ തന്നെ അറിയുന്നില്ലെന്ന് മാ ത്രമല്ല, മറ്റു പലതിനേയും താനായി തെറ്റിദ്ധരിക്കുകയാണ് ചെയ്യുന്നത്. ആർക്കും അവനവനെതന്നെ ശരിക്കറിയുന്നില്ല, എങ്കിലും ആത്മാവിനെ (ദൈവത്തെ)അറിയു ന്നു എന്ന് തെറ്റിദ്ധരിക്കുന്നു. ബാഹ്യലോകത്തും, ദേഹത്തിലും, ദേഹിയിലും ഞാൻ, ഞാൻ എന്ന് അഹംകരിക്കുന്ന മനുഷ്യന്റെ അഹംബോധത്തെ പകച്ച് എന്റെ പിന്നാ

ലെ വരിക എന്ന് യേശുക്രിസ്തു പറഞ്ഞത് ഇവിടെ ഓർമ്മിക്കത്തക്കതാണ്. ജീവനും ആത്മാവുമല്ലാത്ത എല്ലാറ്റിനേയും ത്യജിച്ച് എന്നെ അനുഗമിക്കുക എന്നാണ് യേശു ക്രിസ്തു പറഞ്ഞത്. മാംസരക്തങ്ങൾ എന്ന പ്രയോഗം യേശുവിന്റേതല്ല. അതു പഴയനിയമ കാലഘട്ടത്തിന്റേതു മാത്രമാണ്. അത് ആവർത്തിക്കുന്ന യേശുക്രിസ്തു പറഞ്ഞു, നിങ്ങൾ മാംസരക്തങ്ങൾ അനുഭവിക്കുന്നു (ഭക്ഷിക്കുന്നു) എങ്കിൽ ജീവിക്കും. പഴയനിയമ കാലത്ത് രക്തമാണ് ജീവൻ എന്ന് ധരിച്ചിരുന്നു. അതുകൊണ്ട് അത് ഭക്ഷിക്കരുത് എന്നും പറയുന്നുണ്ട്. ഇവിടെ യേശുക്രിസ്തു ഭക്ഷിക്കാ(അനുഭവിക്കാൻ)നാണ് പറയുന്നത്.

പലതിലും ഞാൻ എന്ന അഭിമാനിക്കാൻ കഴിയുന്നുണ്ടെങ്കിലും ഞാൻ ജീവനാണെന്നോ, ആത്മാവാണെന്നോ അഭിമാനിക്കാൻ സാധാരണക്കാർക്ക് കഴിയാറില്ല. അതിനു കാരണം ആ അനുഭവമില്ലാത്തതുകൊണ്ടു തന്നെയാണ്. അതായത് ജീവനേയോ, ആത്മാവിനേയോ നാം അനുഭവിക്കുന്നില്ല. നാം ഇന്നനുഭവിക്കുന്നതെല്ലാം ദേഹത്തേയും ദേഹിയേയും ലോകത്തേയും മാത്രമാണ്. ജീവനും ആത്മാവും നമുക്ക് അന്യമാണ്, അജ്ഞാതമാണ്.

യേശുക്രിസ്തു ഞാൻ എന്ന് പറയുന്നത് സകല ചരാചരങ്ങളിലും വ്യാപിച്ച് നിൽക്കുന്ന ജീവനെയാണ്. ''ഞാൻ ജീവനാകുന്നു''. ആ ജീവനും ആത്മാവും (ദൈവവും) ഒന്നു തന്നെയാണ് എന്ന സാക്ഷാൽക്കാരം ഉണ്ടായിരുന്ന യേശുക്രിസ്തു പറഞ്ഞു **"ഞാനും എന്റെ പിതാവും ഒന്നാകുന്നു". "മാംസം ഒന്നിനും ഉപകരിക്കുന്നില്ല ഞാൻ നിങ്ങളോട് പറഞ്ഞ വചനങ്ങൾ ജീവനും ആത്മാവുമാകുന്നു".** നിങ്ങൾ എന്റെ മാംസ രക്തങ്ങൾ ഭക്ഷിക്കുക (അനുഭവിക്കുക) = നിങ്ങൾ ജീവനേയും ആത്മാവിനേയും അനുഭവിക്കുക. അതല്ലാതെ നിത്യത പ്രാപിക്കാൻ കുറുക്കു വഴിയൊന്നുമില്ല. യേശുക്രിസ്തു താനും(ജീവനും) ആത്മാവും ഒന്നാണെന്ന് അനുഭവിച്ചറിഞ്ഞു. അതാണ് സത്യം അറിയൽ. അതാണ് സത്യം. അത് മുമ്പേ അങ്ങനെ തന്നെയാണ്. ജീവനും ആത്മാവും ഒന്നു തന്നെയായിരുന്നു, ഇപ്പോൾ ആണ്, ഭാവിയിലും അങ്ങനെ തന്നെയായിരിക്കും, നാം അത് അറിഞ്ഞാലും ഇല്ലെങ്കിലും. അതറിയുക മാത്രമേ വേണ്ടു. എങ്ങനെ അറിയണം? അനുഭവിച്ചറിയണം. അഭ്യാസം മുഴുവൻ ആ അനുഭവത്തിനു വേണ്ടി മാത്രം. രക്ഷ, മോക്ഷം പണ്ടേ ദൈവം നമുക്ക് അച്ചാരമായി നൽകിയിട്ടുള്ളതാണ്. ''ഞാൻ നിന്നോട് കൂടെയുണ്ട്''. ദൈവം നമ്മോട് കൂടെ (ഇമ്മാനുവേൽ). പക്ഷെ നാം അത് രുചിച്ചറിയുന്നില്ല(അനുഭവിച്ചറിയുന്നില്ല) കേട്ടറിയുന്നേയുള്ളു. ''നിത്യത അവന്റെ ഹൃദയത്തിൽ ദൈവം വെച്ചിരിക്കുന്നു'' എന്ന് സഭാപ്രസംഗി. തപ്പി നോക്കിയെങ്കിലും കണ്ടെത്തുമോ എന്ന് ദൈവം ആശിക്കുന്നു.

നമ്മുടെ ഇപ്പോഴത്തെ അനുഭവവും അറിവുമെല്ലാം മായയാണ്, മിഥ്യയാണ് അസത്യമാണ്. യേശുക്രിസ്തു അറിഞ്ഞ ആ സത്യം, നാം അറിയുമ്പോൾ നാം സ്വതന്ത്രരാകും. ''നിങ്ങൾ സത്യം അറിയുകയും സത്യം നിങ്ങളെ സ്വതന്ത്രരാക്കുകയും ചെയ്യും'' എന്ന് യേശുക്രിസ്തു പറഞ്ഞത് ഓർക്കുക. തനിക്കുള്ള സർവ്വവും ത്യജിച്ച്, തന്നെത്തന്നെ പകച്ച് യേശുവിനെ അനുഗമിച്ച്, യേശു പറയുന്നതെല്ലാം അഭ്യസിച്ച്, അഭ്യാസത്തിൽ പൂർണ്ണത നേടുമ്പോൾ ശിഷ്യൻ ഗുരുവിനേപ്പോലെയാകും. അവൻ സത്യം അറിയും, സ്വതന്ത്രനാകും.

abraham_mukkath@yahoo.com